# ശ്രീരാമചരിതം.



ഏ. പരമേശ്വരശാസ്ത്രികൾ.

# ശ്രീരാമചരിതം.

---

ഗ്രന്ഥകർത്താ

മഹോപാദ്ധ്യായ

## ഏ. പരമേശ്വരശാസ്ത്രികൾ.

(രാജകീയസംസ്കൃത മഹാപാഠശാലാ പണ്ഡിതർ.)



---




പ്രസാധകൻ

എസ്. ജ്ഞാനസ്കന്ദയ്യർ.

തിരുവനന്തപുരം.

---

1109


[വില ചക്രം 7.

# ശ്രീരാമചരിതം.

---

ശ്രീയെഴും വിദ്യ വിളയും
വയലായ് ജനമൊക്കെയും
നയമേറും ദശരഥ-
നയോധ്യാവനിയാളവേ. ൧

അക്ഷിതീന്ദ്രന കൌസല്യാ
കുക്ഷിയിൽ ജാതനാദ്യമായ്
പക്ഷമായുലകെക്കാക്കും
ലക്ഷ്മീശൻതന്നെ രാമനായ്. ൨

കൈകേയി എന്ന മഹിഷി-
യ്ക്കകംമോദിച്ചിട്ടും പടി
മകനായാൻ ഭരതനും
തൻകുലത്തിൻ വിഭൂഷയായ്. ൩

ചെമ്മേ ലക്ഷ്മണ ശത്രുഘ്ന-
ക്കമ്മയായാൾ സുമിത്രയും
ഇമ്മക്കളേവരും ചേർത്താ-
രമ്മയ്ക്കും താതനും മുദം. ൪

രാമനാദ്യസുതൻ വീര-
നമലൻ ഭരതൻ പരൻ
ലക്ഷ്മണൻ തമ്പി രണ്ടാമക്കും
ശ്രീമാൻ ശത്രുഘ്നനാക്കമേ. ൨

ഇളമമ്പിളിയെന്നോണം
വളരുന്നൊരു മക്കളെ
ഇളാനാഥൻ ദശരഥൻ
തെളിഞ്ഞാൻ പാൎത്തു കൌതുകാൽ. ൩

ബാലലീലകളോരോന്നും
നലമായ്ച്ചെയ്തു ബാലകർ
തുലോം പെറേറാരകക്കാമ്പി-
ലുല്ലാസം കൈവളൎത്തിനാർ. ൪

ദൃശ്യനായൊരുനാളപ്പോൾ
വിശ്വാമിത്ര മഹാമുനി
വിശാലമാം പുകളെഴും
സുശീലൻ മന്നനങ്ങുതാൻ. ൫

നതനായ് മുനിയെപ്പൂജ
ചെയ്തു വേണ്ടുംവിധം നൃപൻ
ഓതിനാനവനോടപ്പോ-
ളോതുവാൻ വന്നകാരണം. ൬

അരക്കരെയടക്കിട്ടു
കരണീയമതാം ക്രതു
പൂരണം ചെയ്തിടാൻ രാമൻ
പോരുവാനോതി മാമുനി. ൧൦

അശനിക്കൊത്തതായീടും
വിശ്വാമിത്രന്റെയിമ്മൊഴി
ആശു കേട്ടവനീനാഥ-
നാശ്വസിക്കാതെയാർത്തനായ്. ൧൧

മുനിയോതി, "മഹാരാജൻ!
നിനക്കറിയുവാൻ പണി
മന്നനാം രാമനെക്കാണ്മോർ
മുനിമാരായ ഞങ്ങളേ." ൧൨

"വിശ്വാമിത്രനെയേല്പിക്ക-
യാശ്വാസത്തോടു രാമനെ
പിശകില്ലതി"ലെന്നായി
വംശാചാര്യനുണർത്തിനാൻ. ൧൩

വസിഷ്ഠവചനം കേട്ടു
വസുധാപതിയാദരാൽ
രാമലക്ഷ്മണരെശ്ശീഘ്രം
മാമുനീന്ദ്രനു നൽകിനാൻ. ൧൪

പ്രീതനാം മുനി രാജന്യ-
സുതരോടൊത്തു യാത്രയായ്
അസ്ത്രവിദ്യയവൎക്കോതി
പ്രതാപം കൈവളൎത്തിനാൻ. ൧൩

അടുത്തു തടയാൻ പോന്ന
താടകയ്ക്കേകിയുൽഗതി
പടുവാം രാമനമ്പൊന്നാൽ
തടയാതെ ഗുരുക്തിയെ. ൧൪

മുനി തന്നാശ്രമം ചെന്നു
തുനിഞ്ഞാൻ ചെയ്തിടാൻ ക്രതു
ഉദ്യനത്തിനപ്പൊഴങ്ങെത്തി-
യനേകം പിശിതാശനർ. ൧൫

മാരീചനെന്ന പേരായ
ഘോരനായോരരക്കനെ
വീരനാം രാമനമ്പൊന്നാൽ
വാരിരാശിയിലാഴ്ത്തിനാൻ. ൧൬

മററു രാക്ഷസരെപ്പേരും
ചെററും വൈകാതെയോടിനാർ
തെററുകൂടാതെ യാഗത്തി-
ന്നററം മുനി വരുത്തിനാൻ. ൧൭

ശ്രീരാമലക്ഷ്മണന്മാർക്കാ
യരുളീട്ടു വരം മുനി
ഒരുമിച്ചവരോടപ്പോൾ
തിരിച്ചാനങ്ങു നിന്നുടൻ. ൨൦

ജനകാഭിഖ്യനായീടും
ജനപാലന്റെയൂഴിയിൽ
മുനിയബ്ബാലരോടൊത്തു
ചെന്നാൻ കല്ല്യാണമേറുവാൻ. ൨൧

ശാപത്താൽപ്പാറയായോരു
താപസന്റെ കുടുംബിനി
പാപം വെടിഞ്ഞു ശുചിയായ്
കൂപ്പീ രാമന്റെയങ്ഘ്രിയെ. ൨൨

ജനകൻ സൽക്കരിച്ചേറ്റം
മുനിരാജകുമാരരെ
മനതാരിൽ പ്രമോദം പൂ-
ണ്ടനുമോദിച്ചു ചൊല്ലിനാൻ. ൨൩

വലുതാം ശൈവചാപത്തെ
കുലച്ചമ്പു തൊടുക്കുകിൽ
ഉല്ലാസാൽ സീതയെ വേൾക്കാം
കല്ല്യനാം രാമനിപ്പോഴേ. ൨൪

ചെററും വൈകാതെതാൻ രാമൻ
ക്രൂറൻ വില്ലു കുലയ്ക്കവേ
തെററെന്നൊടിഞ്ഞുപോയപ്പോൾ
മററുപേർ വാഴ്ത്തിയേററവും. ൨൫

ജനകൻ ചരിതം രാമ-
ജനകന്നറിയിക്കവേ
മനം കുളുൎത്തവൻ വന്നു
മാനിച്ചാൻ കൃതമൊക്കെയും. ൨൬

കല്യയാം സീതയെത്താതൻ
നലമായുള്ള വേളയിൽ
കല്യാണമായരുളിനാ-
നലകിൻപതി രാമനായ്. ൨൭

പിന്നെജ്ജനകനർപ്പിച്ചാൻ
മൂന്നു തൻപുത്രിമാരെയും
മൂന്നു രാമാനുജൎക്കായി
ധന്യരായവരേവരും. ൨൮

എത്രയും പ്രീതനാം വിശ്വാ-
മിത്രൻ സൌമിത്രിരാമരെ
സ്തോത്രം ചെയ്തുല്ലനർപ്പിച്ചു
യാത്രയായില്ലയൊത്തപോൽ. ൨൯

പുത്രരും പത്നിമാരും ചേ-
ന്നെത്രയും പ്രീതി പൂണ്ടുടൻ
യാത്രകൊണ്ടാൻ ദശരഥൻ
മിത്രരൊത്തങ്ങുനിന്നുടൻ. ൩൦

വരുംവഴിയെതിർത്തീടാൻ
വരും പരശുരാമനെ
ശ്രീരാമൻ വെന്നു വിരവായ്
തിരിയെ യാത്രയാക്കിനാൻ. ൩൧

പരമാം പ്രീതി കൈക്കൊണ്ടോ-
രരചൻ പൂകിനാൻ പുരം
തിരളും ഭാഗ്യജാലത്തിൻ
തിരക്കോടുരുകൌതുകാൽ. ൩൨

ചിലകാലം കഴിഞ്ഞേററം
ശീലവാനായ രാമനെ
നലമായഭിഷേചിപ്പാ-
നാലോചിച്ചാൻ മഹീശ്വരൻ. ൩൩

നാട്ടാരകമതിൽ പാരം
തുഷ്ടിയേററുന്ന രാമനായ്
ചട്ടമായടയും പട്ടം
കേട്ടാരും പുഷ്ടമോദരായ്. ൩൪

മ്പററും കൈകേയിതൻ ക്രൂററു
പെററ മന്ഥരയെന്നവൾ
ഏററം ക്രൂനിയതിൽ തെററു
പററാൻ യത്നം തുടങ്ങിനാൾ. ൩൫

കൈകേയി! നിന്മകൻതാനെ
സാകേതം നാടു വാഴണം
വൈകാതെ പൂകണം രാമൻ
വൻകാടെന്നോതിനാളവൾ. ൩൬

ക്രൂനിതൻ വചനം കേട്ടു
മാനിച്ചു കേകയാത്മജ
മാന്യനാം പതി വന്നപ്പോ-
ളന്യായമവളോതിനാൾ. ൩൭

"മുന്നം തന്ന വരം രണ്ടും
ധന്യമാക്കുക,യൊന്നിനാൽ
മന്നാം ഭരതനന്യത്താൽ
വനമാം രാമനിപ്പൊഴേ". ൩൮

ചീറും പാമ്പിന്നു നേരാകും
ക്രൂരമീവരയാചനം
പാരീശനാം ദശരഥൻ
നേരായ് കേട്ടമ്പരന്നുപോയ്. ൩൯

കേട്ടാനിപ്പിടിവാദത്തെ
ശ്രേഷ്ഠനാം രാമനപ്പോഴേ
ചട്ടെന്നു താതവചനം
തിട്ടമാക്കാനൊരുങ്ങിനാൻ. ൪൦

കാട്ടിൽ പോകാനിറങ്ങീടും
ജ്യേഷ്ഠനെക്കണ്ടു ലക്ഷ്മണൻ
വാട്ടമെന്യേ പുറപ്പെട്ടാൻ
പേടമാൻമിഴി സീതയും ൪൧



വിട്ടുമാറാതെയാർത്തീടും
നാട്ടാരും രാമസാന്ത്വനം
കേട്ടു നാട്ടിന്നു പോയീ വൻ-
കാട്ടിലേക്കും രഘൂത്തമൻ. ൪൨

ഗുഹന്റെ തുണയാൽ ഗങ്ഗാ-
വാഹിനീതരണം ജവാൽ
മഹീപതിയനുഷ്ഠിച്ചു
ഗഹനം വനമേറിനാൻ. ൪൩

ചിത്രകൂടാചലത്തിൽ ചെ-
ന്നെത്രയും ജാഗരൂകരായ്
പത്രശാലയതിൽ ബ്ഭൂപ-
പുത്രരാവാസമാർന്നുതേ. ൪൪

സുതൻ വേർപെട്ട ശോകത്താൽ
ശതമന്യുപുരം നൃപൻ
ഗതനായാൻ ദശരഥൻ,
പതിഹീനവുമായ് പുരം. ൪൫

വസിഷ്ഠൻ മാതുലാഗാരേ
വസിക്കും ഭരതന്നുടൻ
പ്രസ്താവമതുണർത്തിപ്പാൻ
ഭൃത്യരേ യാത്രയാക്കിനാൻ. ൪൬

വൈകാതെ വന്നു ഭരതൻ
ശോകത്താൽ മൂർച്ഛ പൂകിനാൻ
കൈകേയിയെ വിനിന്ദിച്ചാൻ
പകയായ് പല വാക്കിനാൽ. ൪൭

കൌസല്യപ്രമുതലായോരും
വസിഷ്ഠനമിണക്കമായ്
ശാസിക്കയാൽ പിതാവിന്നു
ശസ്ത്കർമ്മം നടത്തിനാൻ. ൪൮

അക്കർമ്മമുടിവിൽത്താനെ-
യക്കുമാരൻ വനത്തിനായ്
വെക്കം തിരിച്ചാൻ ശത്രുഘ്ന-
യുക്തനായ് പൌരരോട്ടമേ. ൪൯

ശ്രീരാമസവിധേ ചെന്നു
ഭരതൻ കേണു ചൊല്ലിനാൻ
"വരണേ! ജ്യേഷ്ഠ! രാജ്യത്തി-
ന്നരചൻ തിരുമേനി താൻ. ൧൦

ഭവാനടവിയിൽ പോന്നു,
ദിവം പ്രാപിച്ചു താതനും,
അവിടുന്നൂഴി വാഴായ്കി-
ലിവൻ ജീവൻ വെടിഞ്ഞിടും". ൧൧



ഭരതൻ ചൊന്ന വചനം
ശ്രീരാമൻ കേട്ടു വാടിനാൻ
പരമാം താതകർമ്മം താൻ
മുറയായ് ചെയ്തു ശുദ്ധനായ്. ൧൨

"താതവാക്യം ഫലത്താനായ്
പതിന്നാലബ്ദവും വനേ
ചതിപററാതെ വാണിട്ടു
പൂതനായ് ഞാൻ വരാം പുരേ. ൧൩

അതേവരെയയോധ്യയ്ക്കു
പതിയായ് വാഴ്ക സോദര!
നീതി തെററാതെ"യെന്നായി-
ട്ടോതിനാൻ ഭരതാഗ്രജൻ. ൧൪

ഇരന്നു രാമനോടപ്പോൾ
ഭരതൻ പാദുകാദ്വയം
തിരിയേ വരുവോളം തൻ-
ഗുരുവായ് കരുതീടുവാൻ. ൩൩

അരുളീട്ടതയോധ്യക്കായ്
ശ്രീരാമൻ യാത്രയാക്കിനാൻ
പുരവാസികളായീടും
നരരോടൊത്തു തമ്പിയെ. ൩൪

ശ്രീരാമനവിടം വിട്ടു
പെരുതാം ദണ്ഡകാവനം
നാരിയും തമ്പിയും ചേൎന്നു
വിരവിൽ പൂകി വീൎയ്യവാൻ. ൩൫

മഹാമുനിയഗസ്ത്യന്റെ
ഗേഹത്തിൽ ചെന്നു മൂവരും
മഹാസൽകൃതിയദ്ദേഹം
മഹോത്സാഹത്തൊടേററിനാൻ. ൩൬

വിടവാങ്ങിക്കൊണ്ടു പഞ്ച-
വടിയിൽ ചെന്നു രാഘവൻ,
അടവായാശ്രമം തീൎത്താൻ
പടു ലക്ഷ്മണനങ്ങടൻ. ൩൭

ആലസ്യമെന്നിയേ കാത്താ-
നല്ലും പകലുമങ്ങവൻ
തെല്ലും സീതയ്ക്കുമണ്ണനു-
മല്ലലോലാതവണ്ണമായ്. ൬൦

ഏതാനും രാപ്പകലുക-
ളതേ ദേശത്തു നീക്കിനാർ
യതികൾക്കൊത്തതായീട്ടും
വൃത്തിയോടവനീശ്വരർ. ൬൧

അക്കാലമൊരുനാൾ ശൂർപ്പ-
ണഖയെന്നുള്ള രാക്ഷസി
പാർക്കവേ രാമനെത്തന്റെ-
പക്കലാക്കാനൊരുങ്ങിനാൾ. ൬൨

മായകൊണ്ടവളൊട്ടേറെ
മയക്കും വടിവേറുടൻ
നായകൻ നീയെനിക്കെന്നു
സ്വയം രാമനൊടോതിനാൾ. ൬൩

"ബാലേ! ഭാര്യയെനിക്കുണ്ടു
ബാലൻ ലക്ഷ്മണനെ ജ്ജവാൽ
നലമായ് വേൾക്ക നീ മോദാൽ
ചെല്ലു"ങ്ങെന്നോതി രാമനും. ൬൪

വെറിയോടവളങ്ങെത്തി-
യറിയിച്ചു മനോരഥം
അരുത്തു ചെവിയും മൂക്കും
പറപ്പിച്ചാനവൻ ജവാൽ. ൩൫

തദ്രയാ പാഞ്ഞവളുടൻ
ഖരനോടോതിയിക്കഥ
വിരവിൽ ചീറിയവനു-
മൊരുമ്പെട്ടു രണത്തിനായ്. ൩൬

ദൂഷണൻ ത്രിശിരസ്സെന്നും
ദോഷാചരരൊടൊത്തവൻ
പതിനാലായിരം പേരാൽ
വൃതനായ് പോന്നു പോരിടാൻ. ൩൭

സീതയെക്കാത്തുകൊൾകവാനാ-
യോതി ലക്ഷ്മണനോടുടൻ
എതിർത്താരവരോടപ്പോ-
ളെതിർത്താൻ രാമനേകനായ്. ൩൮

അരയാമത്തിനാൽ താനെ-
യരക്കരെയശേഷവും
ശൂരൻ രാമൻ ഹനിച്ചിട്ടു
വീരശ്രീയാൽ വിളങ്ങിനാൻ. ൩൯

ലങ്കാധിപനെയശ്ശൂൎപ്പ-
ണഖ വൃത്തമുണൎത്തവെ
ചെങ്കനൽജ്വാലയുളവായ്
കൺകളിൽ നിന്നവന്റെയും. ൧൦

മാരീചനെത്തുണയ്ക്കായി
വരിച്ചോടി നിശാചരൻ
ശ്രീരാമാശ്രമദേശത്തിൽ
തരം നോക്കിയിരുപ്പുമായ്. ൧൧



പൊന്മാനായിട്ടു മാരീചൻ
പെൺമണീടെ പുരോഭുവി
വൻമായം കാട്ടിയദ്ദേവി
തൻമനം കവരും പടി. ൧൨

സീതയിൻപിടിവാദത്താൽ
പതി ചെന്നു പിടിച്ചിടാൻ
കുതികൊണ്ടവനും ദൂര-
ത്തതിവേഗേനയോടിനാൻ. ൧൩

ഇതു പൂച്ചെന്നുടൻരാമൻ
ചിന്തിച്ചമ്പൊന്നയയ്ക്കവെ
പതിച്ചുരച്ചാൻ മാരീചൻ
സീതേ! ലക്ഷ്മണ! എന്നഹോ! ൧൪

കേട്ട ജാനകിയശ്ശബ്ദ-
മുടൻ ലക്ഷ്മണനോടുമേ
ജ്യേഷ്ഠനെക്കാത്തുവന്നീടും
പടിയായുരയാടിനാൾ. ൮

തനിയായ് സീതയേ വിട്ടി-
ട്ടനിയൻ പോയ വേളയിൽ
മുനിയായ് രാവണൻ വന്നു
തുനിഞ്ഞാൻ ചതി ചെയ്തിടാൻ. ൯

ഖലൻ ജാനകിയെ തേരിൽ
ബ്ബലാൽ കേററീട്ടു യാത്രയായ്
നിലയോലാത മാലാഴി-
യലയിൽ ദേവി മുങ്ങിനാൾ. ൰

തടസ്സം ചെയ്ത പക്ഷീന്ദ്രൻ
ജടായുവിനെ രാവണൻ
മുടിയുംപടിയായ് ചെയ്താൻ
കുടിലക്കൊത്ത ചേഷ്ടയാൽ. ൰൧

രാക്ഷസൻ തൻപുരം പുക്ക
രാക്ഷസീവൃതയാക്കിനാൻ
അക്ഷമാപുത്രിയെ തൻെറ
പക്ഷത്തിൽ ചേർപ്പതിന്നഹോ! ൰൨

പിരിഞ്ഞു സീതയെത്തൻെറ
യരികിൽ പോന്ന തമ്പിയെ
ശ്രീരാമൻ കണ്ടു ഖേദിച്ചാൻ
കരുതിച്ചതിയേററതായ്. ൭൦

"സീതേ! ലക്ഷ്മണ! എന്നണ്ണൻ
കതറീടുന്നു ദേവരാ!
അതിവേഗേന നീ ചെന്നു
പതിയെ ക്കാത്തിടേണമേ!" ൭൧



എന്നോതിയെന്നെയിങ്ങോട്ടു
ജാനകീദേവിയോട്ടിനാം
ചൊന്നാനിങ്ങനെ സൌമിത്രി,
പോന്നാൻ മന്നൻ നിജാശ്രമം. ൭൨

അങ്ങു ജാനകിയെക്കാണാ-
ഞ്ഞെങ്ങുമാരാഞ്ഞു നോക്കിനാർ
പൊങ്ങിവന്നോരു ശോകത്താൽ
മങ്ങിനാരവരെത്രയും. ൭൩

ഹനുമാനവരെ ക്കൂട്ടി-
ച്ചെന്നു സുഗ്രീവനോടുടൻ
അന്യൂനസഖ്യം ചെയ്യിച്ചു
ധന്യമാം മോദമേററിനാൻ. ൭൪

മുഷ്ക്കനാം ബാലിയെ ക്കൊന്നു
കിഷ്ക്കിന്ധാരാജ്യമേകിനാൻ
പുഷ്ക്കരേക്ഷണനാം രാമൻ
ഭാസ്കരാത്മജനായ് തദാ. ൨൰൩

''ചൊക്കരെ! വെക്കമായ് പുക്ക
ദിക്കൊക്കെ ത്തേടിനോക്കുവിൻ
മൈയ്ക്കണ്ണി സീതയെ പാക്കാൻ
തക്കവാറൊക്കെയോക്കുവിൻ.'' ൨൰൪

ഇത്തരം വാനരേന്ദ്രൻെറ-
യുക്തി കൈക്കൊണ്ടു വെക്കമായ്
പ്രാപ്തിയേറും കപിശ്രേഷ്ഠ-
രൊത്തു യാത്ര തുടങ്ങിനാർ. ൨൰൫

ഹനുമാൻ കൂട്ടരൊന്നിച്ചു
തുനിവോടാഴിതൻതടം
ചെന്നപ്പോളോതി സമ്പാതി
ജാനകീടെയിരിപ്പിടം. ൨൰൬

ആഴി താണ്ടീട്ടു ലങ്കയ്ക്കു
നുഴയാനാഞ്ജനേയനേ
കഴിവുള്ളവനെന്നുള്ള
മൊഴി കേൾപ്പിച്ചു ജാംബവാൻ. ൨൰൭

ബലവും മതിയും പാരം
കലരും ഹനൂമാനുടൻ
ലീലയാൽ തന്നെയുദധി
വിലങ്ഘിച്ചെത്തി ലങ്കയിൽ. ൯൦

പതിദേവതയാം ദേവി-
യതിശോക നിമഗ്നയായ്
വർത്തിപ്പതെയവൻ പാർത്തു
കൃതകൃത്യത പൂകിനാൻ. ൯൧

ദുഷ്ടനാം രാവണൻ ചൊന്ന
കടുഭാഷണമൊക്കെയും
തടവില്ലാതെ കേട്ടിട്ടു
വാടിനാനേറെയും കപി. ൯൨

മറവുള്ള രാക്ഷസിക്കൂട്ടം
മുററും നിദ്രയിലാഴവെ
ചെററു രാമൻെറ ചരിതം
തെററാതങ്ങോതി വാനരൻ. ൯൩

സീത കേട്ടമ്മതൊത്തോർത്തു
വാർത്തയാർത്തി വെടിഞ്ഞുടൻ
നതനായ് നിന്ന കപിയെ
പ്രീതിയോടുററു നോക്കിനാൾ. ൯൪

“ദേവീ! രാമന്റെ ദൂതൻ ഞാ
നിവിടെ പോന്ന വാനരൻ
നൃവരൻ ചൊന്ന കുശലം
ഭവതിക്കു കഥിച്ചിടാൻ. ൯൫

കളഞ്ഞു മാലെയകലെ
തെളിഞ്ഞീടുക ജാനകി!
എളുതിൽ പതിയോടൊത്തു
വെളിവായിങ്ങു പോരുവേൻ. ൯൬

രുഷ്ടനാം രാമനിങ്ങെത്തി
ദുഷ്ടനായ ദശാസ്യനെ
ചട്ടെന്നു കൊന്നു ദേവിക്കു
തുഷ്ടിയേകീടുമേറെയും.” ൯൭

എന്നോതിയവനന്നേരം
മന്നൻ തൻ കണയാഴിയെ
മുന്നിലർപ്പിച്ചു വൈദേഹി-
ക്കാനന്ദം കൈവളർത്തിനാൻ. ൯൮

വെളിവായ് കണവൻനാമം
തെളിയും കണയാഴിയെ
ഇളാമകളണഞ്ഞേറെ-
യുള്ളവാം തെളിവേന്തിനാൾ. ൯൯

"വേളിമേളം വളൎന്നോരു
നാളിനിന്നാളിനുള്ളതാം
ഒളിതൻ നൂറിലേകാംശം
തെളിവായുളവായിതോ!." ൧൦൦

ഇവണ്ണമെണ്ണിയദ്ദേവി-
യവനൎപ്പിച്ച ചൂഡയെ
അവിളംബേന കണ്ടവൻ
വിവരം വിശ്വസിക്കുവാൻ. ൧൦൧



വെളിവാക്കി പ്രഭാവത്തെ
തിളങ്ങും മൌലിഭൂഷണം
ഒളിച്ചു കപി ദേവീടെ-
യുള്ളാശിസ്സോടു യാത്രയായ്. ൧൦൨

അരക്കരായിരം പേരെ
വിരവിൽ കൊന്നു വാനരൻ
കരത്താൽ പ്രഹരിച്ചേറ്റം
കരുത്തെ വെളിവാക്കുവാൻ. ൧൦൩

ലങ്കാധിപൻെറ മകനാം
വങ്കനക്ഷകുമാരനെ
വൻ കല്ലതിലടിച്ചിട്ടു
വൻ കപീന്ദ്രൻ വിളങ്ങിനാൻ. ൧൦൪

പൊണ്ണൻ രാവണനായ് പിന്നെ
വണ്ണിച്ചു രാമവൈഭവം
വെണ്ണീറാക്കീട്ടടൻ ലങ്ക-
യണ്ണവം താണ്ടിയക്കപി. ൧൦൫

തിരിയെ ക്കൂട്ടരോടൊത്തു
ഹരി പാഞ്ഞെത്തി യോതിനാൻ
ശ്രീരാമനോടു വൈദേഹീ-
ചരിതം ചരിതാൎത്ഥനായ്. ൧൦൬

പിന്നെ ശ്രീരാമനപ്പിച്ചാൻ
ഹനുമാൻ മൌലിഭൂഷണം
മനം കുളുത്തു നൃപതി
വാനരൻതന്നെ പുല്കിനാൻ. ൧൦൭

ദുഷ്ടനാം രാവണൻ തീരെ-
യാട്ടിപ്പായിച്ചു സജ്ജനം
ശിഷ്ടൻ വിഭീഷണൻ വന്നു
കേട്ടാനഭയമാദരാൽ. ൧൦൮

ശരണം കേറ്റക്കമാക്കും താൻ
പരിരക്ഷണമേകുവാൻ
കരുതും രാമനവനു-
മരുളിച്ചെയ്തു രക്ഷണം. ൧൦൯

ശ്രീരാമനവരോടൊത്തു
വിരവിൽ സാഗരത്തിനെ
തരണം ചെയ്തിടാൻ വാരിൽ
പെരുതാമണ കെട്ടിനാൻ. ൧൧൦

കരുത്തേറും ദശാസ്യന്റെ
പുരത്തെത്തീട്ടു രാഘവൻ
പൊരുതാൻ വരുവാനായി-
ട്ടരക്കരെയുണർത്തിനാൻ. ൧൧൧



അഷ്ടദിക് പാലരേയും തൻ
പാട്ടിലാക്കിയ രാവണൻ
ചാട്ടം കപികളോടേറ്റ
രാട്ടിനെക്കണ്ടു രുഷ്ടനായ്. ൧൧൨

അരക്കരോടു, പൊരുതാ-
നരച്ചാനവനപ്പൊഴേ
ഘോരമായ് പൊരുതാരപ്പോൾ
പെരും കപിനിശാചരർ. ൧൧൩

അരനാഴികനേരത്താൽ
പെരും രാക്ഷസസേനയെ
കരുത്തേറും വാനരന്മാർ
ഞെരിച്ചു പൊടിയാക്കിനാർ. ൧൧൪

വീരനാം ലക്ഷ്മണൻ പിന്നെ
ശ്ശൂരനാമിന്ദ്രജിത്തിനെ
മാരുതീടെ സഹായത്താൽ
വിരവിൽ കൊന്നു ധന്യനായ്. ൧൧൪

ആർഭാടത്തോടെതിർത്തോരു
കുംഭകർണ്ണനെയപ്പൊഴേ
നിർഭിന്നനാക്കവേ രാമ-
നഭയം പൂകി വാനരർ. ൧൧൫



ഘോരനായോരു ലങ്കേശൻ
വീരനായോരു രാമനായ്
പൊരുതീട്ടുരു മാനിച്ചാൻ
പെരുതാം രാമവിക്രമം. ൧൧൬

ശ്രീരാമനുമതേമട്ടാ-
യരക്കന്റെടെ വിക്രമം
ഘോരമായ് കരുതി, പ്പിന്നെ
പൊരുതാരവരേറെയും. ൧൧൭

സ്തുത്യമാം ബലമേറുന്ന
മർത്ത്യനാഥൻ രണാങ്ഗണേ
പതിപ്പിച്ചാൻ ദുരാചാര-
വൃത്തനായോരരക്കനെ. ൧൧൮

മന്നം കുളുത്തു നലമായ്
വാനോർ മാനത്തു നിന്നുടൻ
സൂനവർമ്മഴ തൂകീട്ടു
മാനിച്ചു രാമനെത്തുലോം. ൧൨൦

വിഭീഷണനെയപ്പോഴ-
ങ്ങഭിമാനിച്ചു രാഘവൻ
അഭിഷേചിച്ചു ലങ്കയ്ക്കു
തമ്പുരാനാക്കി വാഴ്ത്തിനാൻ. ൧൨൧

ശ്രീരാമപട്ടമഹിഷി-
യ്ക്കുരചൻവൃത്തമൊക്കെയും
വിരവിൽ ചെന്നു ഹനുമാ-
നരച്ചുഴലകററിനാൻ. ൧൨൨

സീത കയ്യേന്തിവന്നോരു
പാതിവ്രത്യപ്പരപ്പിനെ
പ്രീതനാമഗ്നിഭഗവാ-
നോതിയാരുമറിഞ്ഞിടാൻ. ൧൨൩

മിത്രങ്ങൾക്കൊട്ടു സാമ്രാജ്യം
ശത്രുക്കൾക്കാത്മനാശവും
തീർത്തോരു സീതയെപ്പാരം
പാർത്തു രാമൻ കൃതാർത്ഥനായ്. ൧൨൪

യാത്രയായാനുടൻ കേറി-
ച്ചിത്രമാം പുഷ്പകത്തിലായ്
മിത്രരും തമ്പിയും പ്രേമ-
പാത്രവും ചേൎന്നു രാഘവൻ. ൧൨൪

നെടുംകടലുടൻ താണ്ടി-
യിടയിൽ തടവെന്നിയേ
അടവിയ്ക്കകമായ്ക്കണ്ടാ
നുടജം രാമനേറെയും. ൧൨൫

പിന്നെപ്പാൎത്തു ഭരദ്വാജ-
മുനിവൎയ്യന്റെയാശ്രമം
മന്നൻ മന്നിലിറങ്ങീട്ടു
മ്മുനിയെക്കുപ്പിയാദരാൽ. ൧൨൬

അമ്മഹാത്മാ ഭരദ്വാജൻ
സമ്മോദം പൂണ്ടു രാമനെ
ചെമ്മേ മാനിച്ചു പലവാ-
റമ്മഹീശനെ വാഴ്ത്തിനാൻ. ൧൨൭

അതിഥിക്കുററ സൽക്കാര-
മതിയായ് ചെയ്തു വേളയിൽ
വൃത്തം രാമനുണൎത്തിക്കെ
ത്തൃപ്തനായോതിയമ്മുനി. ൧൨൮

"പതിനാലബ്ദവും കാട്ടിൽ
പാൎത്തു താപസവൃത്തിയായ്,
പിതാവിൻ വചനം രാമ!
ചതി പററാതെ കാത്തു നീ" ൧൩൦

ഭരതൻചരിതം പാൎത്തു
വിരവായാഗമിച്ചിടാൻ
ശ്രീരാമനോതവേ പാഞ്ഞു
മരുത്തിൻ സുതനോടിനാൻ. ൧൩൧



കുതികൊണ്ടവനങ്ങെത്തി-
യതിയാം രാമഭക്തിയെ
പാൎത്തു നേരായ് ഭരതനിൽ
സ്തുതിചെയ്തു മഹാകപി. ൧൩൨

ഹനുമാൻ രാമകുശല-
മനുജാതനുരയ്ക്കവേ
മാന്യനാം ഭരതൻ പെട്ടെ-
ന്നാനന്ദാഴിയിൽ മുങ്ങിനാൻ. ൧൩൩

പുരത്തിനു പരിഷ്കാരം
ത്വരയാ വിരചിക്കുവാൻ
അരികേ നിന്ന ശത്രുഘ്ന-
ന്നരുളി ഭരതൻ മുദാ. ൧൩൪

മതിമാനായ ഹനുമാന-
തിവേഗേന രാമനായ്
ഭ്രാതാവിൻ ഭക്തിമഹിമ-
യതിവിസ്തരമോതിനാൻ. ൱൰൫

ഭരദ്വാജാനുമതിയാൽ
ഭരതാഗ്രജനപ്പൊഴെ
തേരിലേറിപ്പുറപ്പെട്ടാൻ
പുരത്തിനരു മോദമായ്. ൱൰൬

എതിരേററു വരും നേരായ്
ഭ്രാതാവെ പാൎത്തു രാഘവൻ
അതിവേഗേന തേരീന്നു
ഭൂതലത്തിലിറങ്ങിനാൻ. ൱൰൭

ഏറെക്കാലം കഴിഞ്ഞേറും
ക്രൂരോടാനൊരു തമ്പിയെ
മാറോടണച്ചു കയ്യേന്തി
യേറെയും പ്രീതി രാഘവൻ. ൱൰൮

അന്യോന്യ കുശലം ചൊല്ലി-
യനുജാഗ്രജരെത്തിനാർ
മനം കുളുൎത്തയോധ്യയ്ക്കു,
മാനിച്ചു പുരവാസികൾ. ൱൰൯

മാന്യരാമമ്മമാരെപ്പാ-
ത്താനന്ദിപ്പിച്ചു രാഘവൻ
അന്നാൾ മുതലയോധ്യയ്ക്കു
മന്നനായ് താൻ വിളങ്ങിനാൻ. ൧൪൦

കല്ല്യാണവിളഭ്രുവാകും
മല്ലാക്ഷീമണി സീതയെ
പലവാറമ്മമാരെല്ലാം
താലോലിച്ചു പുകഴ്ത്തിനാർ. ൧൪൧

തത്ര സൌമിത്രിയും പാരം
സ്തോത്രാശിസ്സിനു പാത്രമായ്
മിത്രമാം രാക്ഷസാധീശ-
മിത്രപുത്രാദിവൃന്ദവും. ൧൪൨

മങ്ഗളം തിരളും കാല-
ത്തങ്ഗഭൂഷയണിഞ്ഞുടൻ
തുങ്ഗസിംഹാസനേ രാമൻ
തിങ്ങും മോദാൽ കരേറിനാൻ. ൧൪൩

ശ്രേഷ്ഠനാം രാമചന്ദ്രനു
പുഷ്ടമോദാൽ വസിഷ്ഠനും
പട്ടാഭിഷേകമുടനേ
ചട്ടമായങ്ങിയററിനാൻ. ൧൪൪

സത്യം ദയ മഹോത്സാഹം
മതി കൃത്യമിതൊക്കെയും
സ്തുത്യമായ് ചേന്ന പതിയെ
പ്പാൎത്തു വാഴ്ത്തീ മഹാജനം. ൪൰൨

വാനരാധിപനും ലങ്കാ -
മന്നനും രാമസമ്മതം
മാനാൽ കൈപ്പെററു നിജമാം
മന്നിൽ ചെന്നു വിളങ്ങിനാർ. ൪൰൩

വന്ദ്യമാം ഗുണവും ശ്രീയും
വിദ്യയും ചേൎന്ന രാമനും
ഹൃദ്യമാം ഭരണം ചെയ്തു
മോദമായ് ചേൎത്തു മങ്ഗളം. ൪൰൪

ശുഭം.



Printed at The Anantha Rama Varma Press, Fort, Trivandrum.

# ഗ്രന്ഥകാരന്റെ മററ കൃതികൾ.

---

1. ശ്രീമദനന്തശയനപ്രാശസ്ത്യം.
2. ശ്രീകൃഷ്ണസ്തുതി.
3. ശ്രീമഹാലക്ഷ്മീകടാക്ഷശതകം.
4. ആഞ്ജനേയ മാഹാത്മ്യം
5. പുത്രസംരക്ഷണപ്രാൎത്ഥന.
6. സ്തോത്രാരാമം.
7. ശ്രീചിത്രാവതാരവിജയം.
8. ദൎശനങ്ങളും ദ്രഷ്ടാക്കളും.
9. തൎക്കസാരം.
10. കഥാമകരന്ദം.
11. ഉപദേശമാല.
12. അമൂല്യരത്നം.
13. ഭാഷാമയൂര ശതകം.
14. പദ്യകിരണാവലി
15. ശ്രീകടാക്ഷ ശതകവ്യാഖ്യാനം.
16. ശ്രീചണ്ഡീശതകവ്യാഖ്യാനം.
17. ശ്രീസൂൎയ്യശതകവ്യാഖ്യാനം.
18. അദ്ധ്യാത്മപടല വ്യാഖ്യാനം.
19. ശ്രീചിത്രാവതാരപ്രഭാവം.
20. രത്നാവലി.

---

